# ഉള്ളടക്കം



****************

# ആമുഖം

ഉംറയുടെ നിയമങ്ങൾ ചുരുക്കി വിവരിക്കുന്ന ഈ ലഘു മാർഗരേഖ ഉംറ ചെയ്യാൻ വന്ന മാന്യ സഹോദരങ്ങൾക്ക് സമർപിക്കുന്നതിൽ ഹജ്ജ് ബോധവൽക്കരണ സമിതിക്ക് ഏറെ സന്തോഷമുണ്ട്.

ഇഹ-പര വിജയികളുടെ അടയാളമായി അല്ലാഹു പറഞ്ഞു:

( وَتَوَاصَوْا بِالْحَقِّ وَتَوَاصَوْا بِالصَّبْرِ ) ( العصر : ٣ )

'സത്യം കൊണ്ടും സഹനം കൊണ്ടും പരസ്പരം ഉപദേശിക്കുന്നവർ'.

( وَتَعَاوَنُواْ عَلَى الْبرِّ وَالتَّقْوَى وَلاَ تَعَاوَنُواْ عَلَى الإِثْمِ وَالْعُدْوَانِ )

(المائدة : ٢ )

'പുണ്യത്തിലും ധർമ്മനിഷ്ഠയിലും നിങ്ങൾ പരസ്പരം സഹായിക്കുക, പാപത്തിലും അതിക്രമത്തിലും നിങ്ങളന്യോന്യം സഹായിക്കരുത്' എന്ന കൽപന സ്വീകരിച്ച്കൊണ്ടും ചില സുപ്രധാന ഉപദേശങ്ങൾ ആദ്യമെ ഞങ്ങളെയും പിന്നെ നിങ്ങളേയും ഉണർത്തികൊണ്ടുമാണ് ഇത് ആരംഭിക്കുന്നത്.

സഹോദരാ, താങ്കൾ ഉംറയുടെ കർമ്മങ്ങളിൽ പ്രവേശിക്കുന്നതിനു മുമ്പായി തന്നെ ഈ ലഘുകൃതി വായിക്കണമെന്ന് ഞങ്ങൾ താത്പര്യപ്പെടുന്നു. പൂർണ ബോധ്യത്തോടെയും സംശയങ്ങളില്ലാതെയും ഈ മഹത്തായ കർമ്മം നിർവ്വഹിക്കാൻ തീർച്ചയായും താങ്കൾക്കിത് ഉപകാരപ്പെടും, ഇൻശാ അല്ലാഹ്. എല്ലാവർക്കും മഖ്ബൂലും മബ്റൂറുമായ ഉംറയും സൽകർമ്മങ്ങളും നിർവ്വഹിക്കുവാൻ അല്ലാഹു അനുഗ്രഹിക്കട്ടെ. ആമീൻ

****************

## സുപ്രധാന ഉപദേശങ്ങൾ

പ്രിയരെ, തന്റെ പരിശുദ്ധ ഭവനത്തിൽ വന്ന് ഉംറ നിർവ്വഹിക്കുവാൻ നിങ്ങളെ അനുഗ്രഹിച്ച അല്ലാഹുവിനെ സ്തുതിക്കുന്നു. അവൻ നമ്മുടെ എല്ലാ സൽകർമ്മങ്ങളും സ്വീകരിച്ച് മഹത്തായ പ്രതിഫലം നൽകട്ടെ എന്ന പ്രത്യാശയോടെ ഈ ഉപദേശങ്ങൾ നിങ്ങളുടെ മുമ്പിൽ സമർപ്പിക്കുകയാണ്.

1. നിങ്ങൾ അനുഗ്രഹീതമായ ഒരു യാത്രയിലാണെന്നോർക്കുക. അല്ലാഹുവിനെ മാത്രം ആരാധിക്കുന്നതിലും അവനോടുള്ള ആത്മാർത്ഥതയിലും അവന്റെ വിളിക്ക് ഉത്തരം നൽകുന്നതിലും അവന്റെ പ്രതിഫലം ആഗ്രഹിക്കുന്നതിലും അവനെയും അവന്റെ പ്രവാചകനെയും അനുസരിക്കുന്നതിലും അധിഷ്ഠിതമായ പുണ്യ യാത്രയാണിത്.

2. പിശാച് നിങ്ങൾക്കിടയിൽ ഭിന്നിപ്പുകളുണ്ടാക്കുന്നത് സൂക്ഷിക്കുക. ഒരവസരം കാത്തിരിക്കുന്ന ശത്രുവാണവൻ. അതിനാൽ നിങ്ങൾ അല്ലാഹുവിന്റെ പേരിൽ പരസ്പരം സ്നേഹിക്കുകയും കലഹങ്ങളും അധാർമ്മിക പ്രവർത്തനങ്ങളും വർജ്ജിക്കുകയും ചെയ്യുക. നബി (സ) പറഞ്ഞതോർക്കുക:

( لَا يُؤْمِنُ أَحَدُكُمْ حَتَّى يُحِبَّ لِأَخِيهِ مَا يُحِبُّ لِنَفْسِهِ ) ( بخاري )

'തനിക്ക് ഇഷ്ടപ്പെടുന്നത് തന്റെ സഹോദരന്നും ഇഷ്ടപ്പെടുന്നതുവരെ നിങ്ങളിലൊരാളും തന്നെ വിശ്വാസിയാവുകയില്ല' (ബുഖാരി).

3. ദീനീവിഷയങ്ങളിലും ഉംറയുടെ കാര്യത്തിലും സംശയങ്ങളുണ്ടാകുമ്പോൾ അറിവുള്ളവരോട് ചോദിച്ച് ഉറപ്പ് വരുത്തുക. അല്ലാഹു പറയുന്നു:

( فَاسْأَلُواْ أَهْلَ الذِّكْرِ إِن كُنتُمْ لاَ تَعْلَمُون ) ( الأنبياء : ٧ )

'നിങ്ങൾക്കറിയാത്തത് വിവരമുള്ളവരോട് ചോദിക്കുക'. നബി (സ) പറഞ്ഞു:

( مَنْ يُرِدْ اللهُ بِهِ خَيْرًا يُفَقِّهْهُ فِي الدِّينِ ) ( البخاري )

'ആർക്കെങ്കിലും അല്ലാഹു നന്മ ഉദ്ദേശിച്ചാൽ അവന്ന് മതബോധം നൽകുകയാണ് ചെയ്യുക' (ബുഖാരി)

4. അല്ലാഹു നമ്മുടെ മേൽ ചില കാര്യങ്ങൾ ഫറളാക്കുകയും ചില കാര്യങ്ങൾ സുന്നത്താക്കുകയും ചെയ്തിട്ടുണ്ട്. ഫറളുകൾ നഷ്ടപ്പെടുത്തുന്നവരിൽ നിന്ന് സുന്നത്തുകൾ അല്ലാഹു സ്വീകരിക്കില്ല. ഈ യാഥാർത്ഥ്യം ചില തീർത്ഥാടകർ ശ്രദ്ധിക്കാതെ പോകുന്നു. അതു കൊണ്ടാണ് അവർ ഹജറുൽ അസ്വദ് ചുംമ്പിക്കാനോ

ത്വവാഫിന്റെ വേളയിൽ 'റംല്' നടത്തത്തിനൊ ഇബ്രാഹീം മഖാമിന്റെ നേരെ പുറകിൽ നമസ്കരിക്കാനൊ 'സംസം' വെള്ളം കുടിക്കാനൊ വേണ്ടിയെല്ലാം തിക്കും തിരക്കുമുണ്ടാക്കി വിശ്വാസികളായ സഹോദരീ സഹോദരന്മാരെ വിഷമിപ്പിക്കുന്നത്. വിശ്വാസികളെ ദ്രോഹിക്കുന്നതാകട്ടെ നിഷിദ്ധമായതാണ്. അപ്പോൾ ഒരു സുന്നത്തെടുക്കാൻ നാം എങ്ങനെ ഹറാം ചെയ്യും?!

അതിനാൽ മററുള്ളവർക്ക് ഉപദ്രവമുണ്ടാക്കുന്നത് ഒഴിവാക്കുക. അല്ലാഹു നിങ്ങൾക്ക് വമ്പിച്ച പ്രതിഫലം നൽകും.

അൽപം കൂടി വിശദമാക്കാം:

a) സ്ത്രീകളുടെ അരികിലോ പിന്നിലോ നിന്ന് ഒരു കാരണവശാലും ഒരു പുരുഷൻ നമസ്കരിക്കരുത്, അത് മസ്ജിദുൽ ഹറാമിലായാലും അല്ലെങ്കിലും കഴിയുന്നത്ര ഒഴിവാക്കേണ്ടതാണ്. സ്ത്രീകൾ പുരുഷന്മാരുടെ പുറകിലാണ് നമസ്കരിക്കേണ്ടത്.

b) ഹറമിന്റെ കവാടങ്ങളിലും നടവഴികളിലും നമസ്കരിക്കുന്നതിലൂടെ വഴിനടക്കുന്നവർക്ക് തടസ്സവും പ്രയാസവുമുണ്ടാക്കുന്നു, അതിനാൽ അത് ഒഴിവാക്കേണ്ടതാണ്.

c) തിരക്കുള്ള സമയങ്ങളിൽ കഅ്ബയുടെ ചുററുമുള്ള സ്ഥലത്ത് ഇരിക്കുകയോ നമസ്കരിക്കുകയോ ഹജറുൽ അസ്വദിന്റെയോ മഖാമുഇബ്രാഹീമിന്റെയോ സമീപം നിൽക്കുകയോ ചെയ്തുകൊണ്ട് ത്വവാഫ് ചെയ്യുന്നവരെ മുടക്കാൻ പാടില്ല. അതെല്ലാം മററുള്ളവർക്ക് ദ്രോഹവും വിഷമങ്ങളും ക്ഷണിച്ചുവരുത്തുകയും ചെയ്യുന്നു.

d) ഹജറുൽ അസ്വദ് ചുംമ്പിക്കുന്നത് സുന്നത്താണ്. എന്നാൽ ഒരു മുസ്ലിമിന്റെ മാന്യത സംരക്ഷിക്കുക എന്നത് ഫർദുമാണ്. ഒരു സുന്നത്തെടുക്കാൻ ഫറദിനെ പാഴാക്കാവതല്ലല്ലൊ. അതിനാൽ തിരക്കുള്ളപ്പോൾ ഹജറുൽ അസ്വദിനു നേരെ ആംഗ്യം കാണിച്ചാൽ തന്നെ മതി. ത്വവാഫിൽ നിന്ന് വിരമിക്കുമ്പോഴും വളരെ സാവകാശമാണ് പുറത്ത് പോകേണ്ടത്.

e) റുക്നുൽ യമാനിയുടെ അടുത്തെത്തുമ്പോൾ വലത് കൈക്കൊണ്ട് അതിനെ തടവുകയും 'ബിസ്മില്ലാഹി അല്ലാഹു അക്ബർ' എന്ന് പറയുന്നതുമാണ് സുന്നത്ത്, എന്നല്ലാതെ അതിനെ ചുംമ്പിക്കുകയല്ല. എന്നാൽ അതിന് സാധിക്കുന്നില്ലെങ്കിൽ ത്വവാഫിൽ തന്നെ നീങ്ങിയാൽ മതി. അതിനു നേരെ ആംഗ്യം

കാണിക്കുകയോ തക്ബീർ ചൊല്ലുകയോ വേണ്ടതില്ല. കാരണം അങ്ങനെ യാതൊന്നും നബി (സ)യിൽ നിന്നും സ്ഥിരപ്പെട്ടിട്ടില്ല. അതേസമയം റുക്നുൽ യമാനിയുടെയും ഹജറുൽ അസ്‌വദിന്റെയും ഇടയിൽ:

( رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ )

(റബ്ബനാ ആതിനാ ഫിദ്ദുൻയാ ഹസനതൻ വഫിൽ ആഖിറതി ഹസനതൻ വഖിനാ അദാബന്നാർ)

'ഞങ്ങളുടെ രക്ഷിതാവേ, നീ ഞങ്ങൾക്ക് ഇഹ ലോകത്ത് നല്ലത് തരേണമേ പരലോകത്തും നന്മ നൽകുകയും നരക ശിക്ഷയിൽ നിന്നും ഞങ്ങളെ കാത്തു രക്ഷിക്കുകയും ചെയ്യേണമേ' എന്ന് പ്രാർത്ഥിക്കൽ സുന്നത്താണ്.

അവസാനമായി, ഖുർആനും ഹദീസും മുറുകെപ്പിടിക്കാൻ എല്ലാവരെയും ഉണർത്തുന്നു. അല്ലാഹു പറയുന്നു:

( وَأَطِيعُواْ اللّهَ وَالرَّسُولَ لَعَلَّكُمْ تُرْحَمُونَ ) ( آل عمران : ١٣٢ )

'നിങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിക്കുക, നിങ്ങൾ അനുഗ്രഹീതരായേക്കാം'

*****************

# ഉംറയുടെ രീതി

1. മീഖാത്തിലെത്തിയാൽ വൃത്തിയായി കുളിക്കുന്നതും സുഗന്ധം വസ്ത്രത്തിലാകാതെ ശരീരത്തിൽ പൂശുന്നതും സുന്നത്താണ്. പിന്നീട് ഇഹ്റാമിന്റെ വസ്ത്രം ധരിക്കേണ്ടതാണ്. പുരുഷന്മാർ ഒരു ഉടുമുണ്ടും ഒരു മേൽമുണ്ടും. വെളുത്തതായിരിക്കുന്നത് ഉത്തമം. സ്ത്രീകൾക്ക് സൗന്ദര്യം പ്രകടിപ്പിക്കാത്തതും പുരുഷന്മാരുടെയൊ അവിശ്വാസികളുടെയൊ വേഷത്തോട് സാദൃശ്യമാകാത്തതുമായ ഏത് വസ്ത്രവും ധരിക്കാം.

പിന്നീട് ഉംറക്ക് ഇഹ്റാം ചെയ്യുന്നു എന്ന് ഉദ്ദേശിച്ചുകൊണ്ട് لَبَّيْكَ عُمْرَةً (ലബ്ബൈക്ക ഉംറതൻ) 'ഉംറക്കായി ഞാനിതാ ഉത്തരം നൽകിയിരിക്കുന്നു' എന്ന് പറഞ്ഞ് തൽബിയത്ത് ചൊല്ലുക.

( لَبَّيْكَ اللَّهُمَّ لَبَّيْكَ ، لَبَّيْكَ لَا شَرِيكَ لَكَ لَبَّيْكَ ، إِنَّ الْحَمْدَ وَالنِّعْمَةَ لَكَ وَالْمُلْكَ لَا شَرِيكَ لَكَ )

(ലബ്ബൈകല്ലാഹുമ്മ ലബ്ബൈക്, ലബ്ബൈക ലാ ശരീക ലക ലബ്ബൈക്, ഇന്നൽഹംദ വന്നിഅ്മത, ലക വൽമുൽക് ലാ ശരീക ലക്).

'അല്ലാഹുവേ ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു, നിനക്ക് ഒരു പങ്കുകാരനുമില്ല. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു. മുഴുവൻ സ്തുതികളും അനുഗ്രഹങ്ങളും അധികാരങ്ങളും നിനക്കാണ്. നിനക്ക് ഒരു പങ്കുകാരനുമില്ല'.

പുരുഷന്മാർ ഇത് ഉച്ചത്തിലും സ്ത്രീകൾ പതുക്കെയുമാണ് പറയേണ്ടത്. അനന്തരം തൽബിയത്തും ദിക്റും ഇസ്തിഗ്ഫാറും വർദ്ധിപ്പിക്കുകയാണ് വേണ്ടത്.

2. മക്കയിൽ എത്തിക്കഴിഞ്ഞാൽ കഅ്ബയെ ഏഴു പ്രാവശ്യം ത്വവാഫ് ചെയ്യുക. തക്ബീർ മുഴക്കിക്കൊണ്ട് ഹജറുൽ അസ്‌വദിൽ നിന്ന് ത്വവാഫ് ആരംഭിക്കുകയും അവിടെ വെച്ചു തന്നെ അവസാനിപ്പിക്കുകയും ചെയ്യുക. ഇഷ്ടമുള്ള ദിക്റ് ചൊല്ലാവുന്നതും ഇഷ്ടമുള്ള പ്രാർത്ഥന പ്രാർത്ഥിക്കാവുന്നതുമാണ്. ഓരോ ത്വവാഫിലും റുക്നുൽ യമാനിയുടെയും ഹജറുൽ അസ്‌വദിന്റെയും ഇടയിൽ ഇങ്ങനെ പ്രാർത്ഥിക്കൽ സുന്നത്താണ്.

( رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ )

'ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് ഇഹത്തിൽ നന്മ പ്രദാനം ചെയ്യേണമേ, പരലോകത്തും നന്മ പ്രദാനം ചെയ്യേണമേ, നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാത്ത് രക്ഷിക്കുകയും ചെയ്യേണമേ'. ത്വവാഫിനു ശേഷം സൗകര്യപ്പെട്ടാൽ ദൂരെയാണെങ്കിൽ പോലും മഖാമു ഇബ്രാഹിമിനു പിന്നിൽ (രണ്ട് റക്അത്ത്) നമസ്കരിക്കുക. സൗകര്യപ്പെട്ടില്ലെങ്കിൽ പള്ളിയിൽ ഏതു സ്ഥലത്തുവെച്ചും നമസ്കരിക്കാം.

ഈ ത്വവാഫിൽ ഇള്ത്വിബാഇന്റെ രൂപത്തിൽ അതായത് മേൽമുണ്ടിന്റെ മധ്യം വലതുകക്ഷത്തിലും രണ്ട് അററങ്ങളും ഇടത് ചുമലിന് മുകളിലും വരുന്ന രൂപത്തിൽ ധരിക്കുക എന്നതും, റംലിന്റെ നടത്തവും അതായത് ആദ്യത്തെ മൂന്ന് ചുററിൽ കാൽ വെപ്പുകൾ അടുപ്പിച്ചു വെക്കുകയും വേഗതകൂട്ടുകയും ചെയ്യുന്നത് പുരുഷന്മാർക്ക് സുന്നത്താണ്.

3. പിന്നീട് സ്വഫായിലേക്ക് പുറപ്പെടുക അപ്പോൾ ( إِنَّ الصَّفَا وَالْمَرْوَةَ مِن شَعَآئِرِ اللّهِ ) എന്ന വചനം ഓതുകയും സ്വഫയുടെ മുകളിൽ കയറി കഅ്ബയുടെ നേരെ തിരിഞ്ഞുകൊണ്ട് മൂന്ന് പ്രാവശ്യം അല്ലാഹുവെ സ്തുതിക്കുകയും തക്ബീർ

ചൊല്ലുകയും കൈഉയർത്തി ഇപ്രകാരം പ്രാർത്ഥിക്കുകയും ചെയ്യുക. അതാണ് സുന്നത്ത്:

( لَا إِلَهَ إِلَّا اللهُ وَحْدَهُ لَا شَرِيكَ لَهُ لَهُ الْمُلْكُ وَلَهُ الْحَمْدُ وَهُوَ عَلَى كُلِّ شَيْءٍ قَدِيرٌ ، لَا إِلَهَ إِلَّا اللهُ وَحْدَهُ أَنْجَزَ وَعْدَهُ وَنَصَرَ عَبْدَهُ وَهَزَمَ الْأَحْزَابَ وَحْدَهُ )

'അല്ലാഹു അല്ലാതെ ആരാധനക്കർഹനുമില്ല. അവൻ ഏകനാണ്. അവന്ന് ഒരു പങ്കുകാരനുമില്ല. അവന്നാണ് അധികാരം. അവന്നു മാത്രമാണ് സ്തുതി. അവൻ എല്ലാററിനും കഴിവുള്ളവനാണ്. അല്ലാഹു അല്ലാതെ ഒരു ആരാധ്യനുമില്ല അവൻ ഏകനാണ്. അവൻ തന്റെ വാഗ്ദാനം നിറവേററുകയും തന്റെ അടിമയെ സഹായിക്കുകയും ഏകനായി ശത്രു കക്ഷികളെ പരാജയപ്പെടുത്തുകയും ചെയ്തു.' എന്ന് മൂന്ന് പ്രാവശ്യം പറയുകയും ചെയ്യുക. അതിലും ചുരുക്കുന്നതിനും വിരോധമില്ല.

* പിന്നെ താഴെ ഇറങ്ങി ഉംറക്കുള്ള സഅ്യ് നടത്തുക. രണ്ടു പച്ച അടയാളങ്ങൾക്കിടയിൽ ധൃതിയിൽ നടക്കണം. അവക്കു മുമ്പും ശേഷവും സാധാരണ നടത്തം നടക്കുക. ശേഷം മർവയുടെ മുകളിൽ കയറുകയും അല്ലാഹുവെ സ്തുതിക്കുകയും തക്ബീർ ചൊല്ലുകയും പ്രാർത്ഥിക്കുകയും ചെയ്യുക.

* ത്വവാഫിനും സഅ്യിനും നിർബന്ധമായി ചൊല്ലേണ്ട ഒരു പ്രത്യേക ദിക്റുമില്ല. ത്വവാഫും സഅ്യും നടത്തുന്ന വ്യക്തിക്ക് സൗകര്യപ്പെട്ട ദിക്റും ദുആയും ഖുർആൻ പാരായണവും ചെയ്യാവുന്നതാണ്. നബി(സ) യിൽ നിന്ന് സ്ഥിരപ്പെട്ടതാകാൻ പ്രത്യേകം ശ്രദ്ധിക്കണം.

4. സഅ്യ് പൂർത്തിയാക്കിയാൽ തലമുടി കളയുകയോ വെട്ടിക്കുകയോ ചെയ്യുക. കളയുന്നതാണ് ഏററവും ശ്രേഷ്ഠകരം. അതോടെ ഉംറ പൂർത്തിയായി. പിന്നീട് ഇഹ്റാമിൽ നിഷിദ്ധമായിരുന്നതെല്ലാം അനുവദനീയമാകുന്നതാണ്.

# ഇഹ്റാമിൽ പ്രവേശിച്ചയാൾക്ക് നിർബന്ധമായ കാര്യങ്ങൾ

ഹജ്ജിനോ ഉംറക്കോ വേണ്ടി ഇഹ്റാമിൽ പ്രവേശിച്ചയാൾക്ക് താഴെ പറയുന്ന കാര്യങ്ങൾ നിർബന്ധമാണ്.

1. നമസ്കാരങ്ങൾ അവയുടെ സമയത്ത് ജമാഅത്തായി നിർവ്വഹിക്കുക തുടങ്ങിയ അല്ലാഹു നിർബന്ധമാക്കിയ കാര്യങ്ങൾ കൃത്യമായി അനുഷ്ഠിക്കുക.

2. മ്ലേഛവൃത്തി, തെമ്മാടിത്തം, കുതർക്കം, ധിക്കാരം തുടങ്ങി അല്ലാഹു വിരോധിച്ച കാര്യങ്ങൾ വർജ്ജിക്കുക.

3. വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ മുസ്‌ലിം സഹോദരങ്ങളെ ഉപദ്രവിക്കാതിരിക്കുക.

4. ഇഹ്റാമിൽ വർജ്ജിതമായ താഴെ പറയുന്ന കാര്യങ്ങൾ ഉപേക്ഷിക്കുക.

(എ) തന്റെ മുടിയോ നഖമോ എടുക്കരുത്. ഇഹ്റാമിന്റെ അവസ്ഥയിൽ ഉദ്ദേശപൂർവ്വമല്ലാതെ മുടിയോ നഖമോ പറിഞ്ഞു പോയിട്ടുണ്ടെങ്കിൽ അതിനു വിരോധമില്ല.

(ബി) ശരീരത്തിലോ വസ്ത്രത്തിലോ, ഭക്ഷണ പാനീയങ്ങളിലോ സുഗന്ധദ്രവ്യം

ഉപയോഗിക്കരുത്. ഇഹ്റാമിന്റെ മുമ്പ് ഉപയോഗിച്ച സുഗന്ധത്തിന്റെ അടയാളം അവശേഷിക്കുന്നതിന് വിരോധമില്ല.

(സി) ഇഹ്റാമിലായിരിക്കെ കരയിലുള്ള വേട്ടജീവികളെ കൊല്ലുകയോ വിരട്ടിയോടിക്കുകയോ വേട്ടക്കാരനെ വേട്ടയാടാൻ സഹായിക്കുകയോ ചെയ്യാൻ പാടില്ല.

(ഡി) ഇഹ്റാമിൽ പ്രവേശിച്ചവനും അല്ലാത്തവനും ഹറമിലെ മരമോ പച്ചച്ചെടിയോ മുറിക്കരുത്. വീണു കിട്ടിയ സാധനം പരസ്യപ്പെടുത്താനല്ലാതെ എടുക്കുകയും ചെയ്യരുത്. കാരണം നബി (സ) അതെല്ലാം വിരോധിച്ചിരിക്കുന്നു.

(ഇ) വിവാഹാലോചന നടത്തുകയോ, തനിക്കു വേണ്ടിയോ മററാർക്കെങ്കിലും വേണ്ടിയോ വിവാഹം നടത്തുകയോ, ഇഹ്റാമിലായിരിക്കെ സ്ത്രീകളുമായി ലൈംഗിക ബന്ധത്തിലേർപ്പെടുകയോ, വികാരത്തോടുകൂടി അവരുമായി ഇടപെടുകയോ ചെയ്യാൻ പാടില്ല.

പ്രസ്തുത കാര്യങ്ങൾ സ്ത്രീക്കും പുരുഷനും ഒരു പോലെ നിഷിദ്ധമാണ്. എന്നാൽ താഴെ പറയുന്ന കാര്യങ്ങൾ പുരുഷന് പ്രത്യേകമായിട്ടുള്ളതാണ്:

എ) തല മറക്കരുത്, എന്നാൽ കുട ചൂടുന്നതിനോ വാഹനത്തിന്റെ തട്ടിനു താഴെ ഇരിക്കുന്നതിനോ തലയിൽ സാധനം ചുമക്കുന്നതിനോ വിരോധമില്ല.

ബി) കുപ്പായമോ ശരീരത്തെ മുഴുവനുമായോ ഭാഗികമായോ മൂടുന്ന തരത്തിൽ തുന്നിയ വസ്ത്രമോ കുർത്തയോ തൊപ്പിയോ തലപ്പാവോ കാലുറയോ മേൽജോഡിയോ ധരിക്കാൻ പാടില്ല. എന്നാൽ തുണി കിട്ടാത്തവന് സിർവാലും ചെരിപ്പ് കിട്ടാത്തവന് മേൽജോഡിയും (സോക്സ്) ധരിക്കുന്നതിന് വിരോധമില്ല.

* സ്ത്രീ ഇഹ്റാമിന്റെ സമയത്ത് കൈയുറ ധരിക്കാനും, മുഖംമൂടി കൊണ്ടോ ബുർഖ കൊണ്ടോ മുഖം മറക്കാനും പാടുള്ളതല്ല.

പക്ഷെ അവൾക്ക് അന്യപുരുഷന്മാരുടെ സാന്നിദ്ധ്യത്തിലാണെങ്കിൽ ഇഹ്റാമല്ലാത്ത അവസ്ഥയിലെന്ന പോലെ മക്കന കൊണ്ടോ മറ്റോ മുഖം മറക്കാവുന്നതാണ്.

* ഇഹ്റാമിൽ പ്രവേശിച്ച ആൾ മറന്നുകൊണ്ടോ വിവരമില്ലാതെയോ തുന്നിയ വസ്ത്രം ധരിക്കുകയോ തലമറക്കുകയോ സുഗന്ധം പൂശുകയോ മുടിയെടുക്കുകയോ നഖം മുറിക്കുകയോ ചെയ്തുപോയാൽ അതിന്

പ്രായശ്ചിത്തം ചെയ്യേണ്ടതില്ല. ഓർമ്മയാവുകയോ വിവരം ലഭിക്കുകയോ ചെയ്ത ഉടനെ ഉപേക്ഷിക്കൽ നിർബന്ധമായ കാര്യങ്ങൾ ഉപേക്ഷിച്ചാൽ മതി.

* ചെരിപ്പ്, മോതിരം, കണ്ണട, ഇയർഫോൺ, റിസ്ററ് വാച്ച്, ബെൽററ്, പണവും കടലാസും സൂക്ഷിക്കുന്ന പേഴ്സ് എന്നിവ ഉപയോഗിക്കാവുന്നതാണ്.

* വസ്ത്രം മാററുന്നതിനും അലക്കുന്നതിനും തലയും ശരീരവും കഴുകുന്നതിനും വിരോധമില്ല. ഉദ്ദേശപൂർവ്വമല്ലാതെ അതുകാരണം വല്ല മുടിയും കൊഴിഞ്ഞു പോയാൽ അതിനു പ്രായശ്ചിത്തം ചെയ്യേണ്ടതില്ല. അവന്ന് വല്ല മുറിവുംപററിയാലുള്ള സ്ഥിതിയും അതു പോലെ തന്നെയാണ്.

*****************

# ചില ഉംറാ സന്ദർശകർ ചെയ്യാറുള്ള അബദ്ധങ്ങൾ

**ഒന്ന്, ഇഹ്റാമിലെ അബദ്ധങ്ങൾ:**

* ഉംറക്ക് ഉദ്ദേശിച്ച വ്യക്തി തന്റെ മീഖാതിൽ നിന്ന് ഇഹ്റാം ചെയ്യാതെ ജിദ്ദയിലോ മീഖാത്തിനുള്ളിൽ മറെറവിടെയെങ്കിലുമോ വരികയും അവിടെ നിന്ന് ഇഹ്റാം ചെയ്യുകയും ചെയ്യുക. ഓരോരുത്തരും താൻ വരുന്ന മീഖാത്തിൽ നിന്ന് ഇഹ്റാം ചെയ്യണമെന്ന നബി (സ)യുടെ കൽപനക്ക് വിരുദ്ധമാണിത്.

* ആരെങ്കിലും മീഖാത്തിൽ വെച്ച് ഇഹ്റാം ചെയ്യാതെ അതിനെ വിട്ടുകടന്നാൽ സാധിക്കുമെങ്കിൽ ആ മീഖാത്തിലേക്കു തന്നെ തിരിച്ചുപോവുകയും അവിടെ നിന്ന് ഇഹ്റാം ചെയ്യുകയും വേണം. അതിനു സാധിച്ചില്ലെങ്കിൽ അവൻ മക്കയിൽ വെച്ച് ഒരു മൃഗത്തെ ബലി യറുക്കുകയും അതിന്റെ മാംസം മുഴുവനും സാധുക്കൾക്ക് ആഹാരമായി നൽകുകയും വേണം. അവൻ വന്നത് വിമാനത്തിലായിരുന്നാലും കരമാർഗ്ഗമായിരുന്നാലും കപ്പൽ മാർഗ്ഗമായിരുന്നാലും ശരി.

* നിശ്ചിതമായ അഞ്ചു മീഖാതുകളിൽ ഏതെങ്കിലും ഒന്നിലൂടെ അവൻ കടന്നു പോകുന്നില്ലെങ്കിൽ അവന്റെ യാത്രയിൽ ആദ്യത്തെ മീഖാത്തിന്റെ നേരെയെത്തുമ്പോൾ അവൻ ഇഹ്റാം ചെയ്യുകയാണ് വേണ്ടത്.

**രണ്ട്, ത്വവാഫിലെ അബദ്ധങ്ങൾ:**

1. ഹജറുൽ അസ്‌വദിനുമുമ്പായി ത്വവാഫ് ആരംഭിക്കുക. യഥാർത്ഥത്തിൽ ഹജറുൽ അസ്‌വദിൽ നിന്നാണ് ത്വവാഫ് ആരംഭിക്കേണ്ടത്.

2. ഹിജ്ർ ഇസ്മാഈലിന്റെ ഉള്ളിലൂടെ ത്വവാഫ് ചെയ്യുക. അങ്ങിനെ ചെയ്തവൻ കഅ്ബയെ ത്വവാഫ് ചെയ്തവനാകുന്നില്ല. അതിന്റെ ഒരു ഭാഗത്തെ ത്വവാഫ് ചെയ്തവനേ ആവുകയുള്ളു. കാരണം ഹിജ്ർ കഅ്ബയിൽ പെട്ടതാണ്. അതിനാൽ അതിനുള്ളിലൂടെ ത്വവാഫ് ചെയ്യുന്നവന്റെ ത്വവാഫ് നിഷ്ഫലമായിരിക്കും.

3. ത്വവാഫിന്റെ ഏഴ് ചുററിലും 'റമല് നടത്തം' നടക്കുക. വാസ്തവത്തിൽ ത്വവാഫിലെ ആദ്യത്തെ മൂന്ന് ചുററിൽ മാത്രമേ അത് ചെയ്യേണ്ടതുള്ളു.

4. ഹജറുൽ അസ്‌വദിനെ ചുംബിക്കുവാൻ വേണ്ടി കഠിനമായി തിരക്കുകയും ചിലപ്പോൾ അടിയും ബഹളവും ഉണ്ടാക്കുകയും ചെയ്യുക.

അത് പാടില്ലാത്തതാണ്. കാരണം അതിൽ മുസ്ലിം സഹോദരങ്ങളെ ബുദ്ധിമുട്ടിക്കുകയെന്ന തെററുണ്ട്. ഒരു മുസ്ലിം തന്റെ സഹോദരനെ അന്യായമായി ചീത്ത പറയുവാനോ അടിക്കുവാനോ പാടില്ലാത്തതാണ്.

* ഹജറുൽ അസ്വദിനെ ചുംബിക്കൽ ഒഴിവാക്കുന്നതു കൊണ്ട് ത്വവാഫിന് ഒരു കോട്ടവും തട്ടുകയില്ല. ചുംബിച്ചില്ലെങ്കിലും ത്വവാഫ് ശരിയാവുന്നതാണ്. അതിന്റെ നേരെയെത്തുമ്പോൾ ദൂരെ നിന്നാണെങ്കിൽ പോലും ആംഗ്യംകാണിക്കു കയും തക്ബീർ ചൊല്ലുകയും ചെയ്താൽ മതി.

5. ഹജറുൽ അസ്വദിൽ നിന്ന് ബറകത് ആഗ്രഹിച്ചുകൊണ്ട് അതിനെ തൊട്ടുമുത്തുക. ദീനിൽ ഒരടിസ്ഥാനവുമില്ലാത്ത ബിദ്അത്താണത്. സാധിക്കുമെങ്കിൽ അതിനെ തൊടുകയും ചുംബിക്കുകയും ചെയ്യുക എന്നതു മാത്രമാണ് സുന്നത്ത്.

6. കഅ്ബയുടെ മുഴുവൻ മൂലകളും -ചിലപ്പോൾ അതിന്റെ മുഴുവൻ ചുമർ തന്നെയും- തൊട്ടുമുത്തുകയും തടവുകയും ചെയ്യുക. എന്നാൽ നബി (സ) ഹജറുൽ അസ്വദുള്ള മൂലയും റുക്നുൽ യമാനിയും മാത്രമേ സ്പർശിച്ചിട്ടുള്ളു.

7. ത്വവാഫിന്റെ ഓരോ ചുററിലും പ്രത്യേകം പ്രത്യേകം ദുആ ചെയ്യുക. എന്നാൽ നബി (സ) ഹജറുൽ അസ്‌വദിന്റെ മൂലയിലെത്തുമ്പോഴെല്ലാം തക്ബീർ ചൊല്ലിയിരുന്നുവെന്നും റുക്നുൽ യമാനിയുടെയും ഹജറുൽ അസ്‌വദിന്റെയും ഇടക്ക്

( رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ )

എന്നു പ്രാർത്ഥിക്കാറുണ്ടായിരുന്നുവെന്നും മാത്രമേ സ്ഥി രപ്പെട്ടിട്ടുള്ളു.

8. ത്വവാഫ് ചെയ്യുന്നവരുടെ ഏകാഗ്രത നഷ്ടപ്പെടുന്ന തരത്തിൽ ത്വവാഫ് ചെയ്യുന്ന ചിലരും ത്വവാഫ് ചെയ്യിക്കുന്ന ചിലരും ഉറക്കെ ശബ്ദമുണ്ടാക്കുക.

9. മഖാമു ഇബ്റാഹീമിനടുത്ത് നമസ്കരി ക്കുന്ന തിനുവേണ്ടി തിക്കും തിരക്കുമുണ്ടാക്കുക. ത്വവാഫ് ചെയ്യുന്നവർക്ക് അത് ശല്യം ചെയ്യും എന്നതിനു പുറമെ സുന്നതിന് എതിരുമാണത്. മസ്ജിദുൽ ഹറമിൽ എവിടെ വെച്ചും ത്വവാഫിന്റെ രണ്ട് റക്അത് നമസ്കരിച്ചാൽ മതിയാവുന്നതാണ്.

**മൂന്ന്, സഅ്‌യിലെ അബദ്ധങ്ങൾ:**

1. സ്വഫായുടെയും മർവയുടെയും മുകളിൽ കയറിയാൽ ചിലർ കഅ്ബയുടെ നേരെ തിരിഞ്ഞ്

നമസ്കാരത്തിന് കൈകെട്ടുന്നതു പോലെ കൈകൊണ്ട് ആംഗ്യം കാണിക്കുന്നു. ഇത്തരത്തിൽ ആഗ്യം കാണിക്കുന്നത് തെററാണ്. കാരണം നബി (സ) പ്രാർത്ഥനക്കു വേണ്ടി കൈകൾ ഉയർത്തുക മാത്രമേ ചെയ്തിരുന്നുള്ളു.

2. ഓരോ പ്രാവശ്യവും സഅ്യിൽ സ്വഫയുടെയും മർവയുടെയും ഇടക്ക് മുഴുവനായി ധൃതിയിൽ ഓടുക. യഥാർത്ഥത്തിൽ രണ്ട് പച്ച അടയാളങ്ങൾക്കിടയിൽ മാത്രം ഓടുകയും ബാക്കിയുള്ള ഭാഗത്ത് നടക്കുകയുമാണ് സുന്നത്ത്.

# ഉംറ നിർവഹിക്കുന്നവർ ശ്രദ്ധിക്കേണ്ട ചില നിർദ്ദേശങ്ങൾ

**ഉംറാ സന്ദർശകർക്ക് താഴെ പറയുന്ന കാര്യങ്ങൾ നിർബന്ധമാണ്:**

1. എല്ലാ പാപങ്ങളിൽ നിന്നും പശ്ചാതപിച്ചു മടങ്ങുകയും ഹജ്ജിനും ഉംറക്കും പരിശുദ്ധമായ ധനം തിരഞ്ഞെടുക്കുകയും ചെയ്യുക.

2. കളവ്, പരദൂഷണം, ഏഷണി, പരിഹാസം എന്നിവയിൽ നിന്ന് നാവിനെ സൂക്ഷിക്കുക.

3. ഉംറ കൊണ്ട് ലോകമാന്യമോ പ്രസിദ്ധിയോ പൊങ്ങച്ചമോ ഉദ്ദേശിക്കാതെ അല്ലാഹുവിന്റെ പ്രീതിയും പാരത്രിക വിജയവും ലക്ഷ്യമാക്കുക.

4. ഹജ്ജിലും ഉംറയിലും അനുഷ്ഠിക്കേണ്ട കർമ്മങ്ങളെ സംബന്ധിച്ച് പഠിക്കുകയും സംശയമുള്ളത് ചോദിച്ച് മനസ്സിലാക്കുകയും ചെയ്യുക.

5. ഇഹ്റാം ചെയ്യുന്ന വ്യക്തിക്ക് രോഗത്താലോ ഭീതിയാലോ ഉംറാ കർമ്മം പൂർത്തിയാക്കാൻ സാധിക്കുകയില്ലെന്ന് ആശങ്കയുണ്ടാവുകയാണെങ്കിൽ 'അല്ലാഹുവേ, നീ എന്നെ തടഞ്ഞു വെച്ചേടത്ത് ഞാൻ ഇഹ്റാമിൽ നിന്ന് ഒഴിവാകുന്നതാണ്' എന്ന നിബന്ധനയോടെ ഇഹ്റാമിൽ പ്രവേശിക്കാം.

6. ചെറിയ കുട്ടികളുടെ ഉംറ സാധുവാകുന്നതാണ്. പക്ഷെ ഇസ്ലാമിലെ നിർബന്ധ ഉംറ അതുകൊണ്ട് പൂർത്തിയാവുകയില്ല.

7. ഇഹ്റാം ചെയ്ത വ്യക്തിക്ക് കുളിക്കുകയും തലകഴുകുകുകയും ആവശ്യമാണെങ്കിൽ തല ചൊറിയുകയും ചെയ്യാം.

8. അന്യപുരുഷന്മാർ കാണുമെന്ന് ഭയമുണ്ടെങ്കിൽ സ്ത്രീക്ക് മുഖത്ത് മുഖമക്കന തൂക്കിയിടാവുന്നതാണ്.

9. മുഖമക്കന മുഖത്തു നിന്ന് ഉയർന്ന് നിൽക്കാൻ വേണ്ടി പല സ്ത്രീകളും പതിവാക്കി യതുപോലെ മുഖമക്കനക്കു താഴെ കെട്ടുകെട്ടുന്ന തിന് ശറഇൽ ഒരടിസ്ഥാനവുമില്ല.

10. ഇഹ്റാമിൽ പ്രവേശിച്ച ആൾക്ക് ഇഹ്റാമിൽ ധരിച്ച വസ്ത്രങ്ങൾ കഴുകി ധരിക്കുക യോ അവ മാററി വേറെ ഉടുക്കുകയോ ചെയ്യാവുന്നതാണ്.

11 ഇഹ്റാമിൽ പ്രവേശിച്ചവൻ മറന്നു കൊണ്ടോ വിവരമില്ലാതെയോ തുന്നിയ വസ്ത്രം ധരിക്കുകയോ തല മറക്കുകയോ സുഗന്ധം പൂശുകയോ ചെയ്താൽ അതിന് പ്രായശ്ചിത്തം ആവശ്യമില്ല.

12. ഇഹ്റാം ചെയ്ത വ്യക്തി കഅ്ബയുടെ അടുത്തെത്തിയാൽ ത്വവാഫ് ആരംഭിക്കുന്നതിനു മുമ്പായി തൽബിയത്ത് നിർത്തണം.

13 പാദങ്ങൾ അടുത്തുവെച്ചു കൊണ്ട് വേഗത്തിലുള്ള (റമല്) നടത്തവും മേൽമുണ്ട് വലത്തെ കക്ഷത്തിനു താഴെ ഇടലും ത്വവാഫിന്റെ ആദ്യത്തെ മൂന്നു ചുററിൽ മാത്രമേ വേണ്ടതുള്ളു. അതും പുരുഷന്മാർ മാത്രം ചെയ്താൽ മതി. സ്ത്രീകൾ ചെയ്യേണ്ടതില്ല.

14. താൻ ത്വവാഫ് ചെയ്തത് മൂന്നാണോ നാലാണോ എന്ന് സംശയിക്കുകയാണെങ്കിൽ അത് മൂന്നായി പരിഗണിച്ചാൽ മതി. സഅ്യിലും അങ്ങിനെ തന്നെയാണ് വേണ്ടത്.

15. തിരക്കുള്ള സമയത്ത് സംസമിന്റെയും മഖാമു ഇബ്റാഹീമിന്റെയും പിന്നിൽകൂടി ത്വവാഫ് ചെയ്യുന്നതിന് വിരോധമില്ല. മസ്ജിദുൽ ഹറാം മുഴുവൻ ത്വവാഫിനുള്ള സ്ഥലമാണ്.

16. ചമയങ്ങളോടും സുഗന്ധം പൂശിയും പർദ്ദാ നിയമം പാലിക്കാതെയും സ്ത്രീകൾ ത്വവാഫ് ചെയ്യുന്നത് നിഷിദ്ധമാണ്.

17. ഇഹ്റാമിനു ശേഷം സ്ത്രീ ഋതുമതിയാവുകയോ പ്രസവിക്കുകയോ ചെയ്താൽ ശുദ്ധിയാവുന്നതുവരെ കഅ്ബയെ ത്വവാഫ് ചെയ്യാൻ പാടില്ല.

18. സ്ത്രീക്ക് ഇഷ്ടമുള്ള വസ്ത്രം ധരിച്ചുകൊണ്ട് ഇഹ്റാം ചെയ്യാവുന്നതാണ്. എന്നാൽ പുരുഷന്മാരോട് സാദൃശ്യമുള്ള വസ്ത്രം ഉപയോഗിക്കുകയോ അലങ്കാരം സ്വീകരിക്കുകയോ ചെയ്യാൻ പാടില്ല. അനാകർഷകമായ വസ്ത്രത്തിലായിരിക്കണം ത്വവാഫ് ചെയ്യുന്നത്.

19. ഹജ്ജും ഉംറയുമല്ലാത്ത ഇബാദത്തുകളിൽ നിയ്യത്ത് നാവുകൊണ്ട് ഉച്ചരിക്കൽ നൂതന നിർമ്മിതമായ കാര്യമാണ്. അത് ഉറക്കെ പറയൽ അതിലും മോശമാണ്.

20. വിമാനമാർഗ്ഗം യാത്ര ചെയ്യുന്നവർ മീഖാത്തിന്റെ നേരെ എത്തുമ്പോഴാണ് ഇഹ്റാം ചെയ്യേണ്ടത്. വിമാനത്തിൽ കയറുന്നതിനു മുമ്പു തന്നെ ഇഹ്റാമിനു വേണ്ടിയുള്ള ഒരുക്കങ്ങൾ ചെയ്താൽ മതി. വിമാനത്തിൽ വെച്ച് ഉറക്കമോ മറവിയോ സംഭവിക്കുമെന്ന് ഭയന്നാൽ മീഖാത്തിലെത്തുന്നതിന് മുമ്പ് തന്നെ ഇഹ്റാം ചെയ്യാവുന്നതാണ്.

21. ചില ആളുകൾ ചെയ്യുന്ന പോലെ ഹജ്ജിനോ ഉംറക്കോ ശേഷം തൻഈമിലോ ജുഅ്റാനയിലോ പോയി ധാരാളം ഉംറകൾ ചെയ്യുന്നതിന് ശറഇൽ തെളിവില്ല.

*****************

# തിരഞ്ഞെടുത്ത ചില പ്രാർത്ഥനകൾ

( اللَّهُمَّ إِنِّي أَسْأَلُكَ الْعَفْوَ وَالْعَافِيَةَ فِي دِينِي وَدُنْيَـايَ وَأَهْـلِي وَمَـالِي ، اللَّهُمَّ اسْتُرْ عَوْرَاتِي وَآمِنْ رَوْعَاتِي، اللَّهُمَّ احْفَظْنِي مِنْ بَيْنِ يَدَيَّ وَمِـنْ خَلْفِي وَعَنْ يَمِينِي وَعَنْ شِمَالِي وَمِنْ فَوْقِي وَأَعُوذُ بِعَظَمَتِكَ أَنْ أُغْتَالَ مِنْ تَحْتِي )

(അല്ലാഹുവേ, എന്റെ ദീനിലും ദുൻയാവിലും കുടുംബത്തിലും ധനത്തിലും നിന്റെ വിട്ടുവീഴ്ചയും സൗഖ്യവും ഞാൻ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ, നീ എന്റെ ഗോപ്യങ്ങൾ മറക്കുകയും എന്റെ ഭീതിയകററി നിർഭയാവസ്ഥ പ്രദാനം ചെയ്യുകയും ചെയ്യേണമേ. അല്ലാഹുവേ, നീ എന്നെ എന്റെ മുമ്പിൽ നിന്നും പിന്നിൽ നിന്നും വലതുഭാഗത്തുനിന്നും ഇടതു ഭാഗത്തു നിന്നും മുകളിൽ നിന്നും സംരക്ഷിക്കേണമേ! എന്റെ താഴ്ഭാഗത്തു നിന്ന് ചതിയിലൂടെ വധിക്കപ്പെടുന്നതിൽ നിന്ന് നിന്റെ മഹത്വത്തിൽ ഞാൻ അഭയം തേടുന്നു).

( اللَّهُمَّ عَافِنِي فِي بَدَنِي ، اللَّهُمَّ عَافِنِي فِي سَمْعِي ، اللَّهُمَّ عَافِنِي فِي بَصَرِي لَا إِلَهَ إِلَّا أَنْتَ ، اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ الْكُفْرِ وَالْفَقْرِ اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ عَذَابِ الْقَبْرِ لَا إِلَهَ إِلَّا أَنْتَ )

(അല്ലാഹുവേ, നീ എന്റെ ശരീരത്തിന് സൗഖ്യം പ്രദാനം ചെയ്യേണമേ, നീ എന്റെ കാതിന് സൗഖ്യം പ്രദാനം ചെയ്യേണമേ അല്ലാഹുവേ, നീ എന്റെ കണ്ണിന് സൗഖ്യം നൽകേണമേ! നീയല്ലാതെ ഒരു ഇലാഹുമില്ല. അല്ലാഹുവേ, സത്യനിഷേധത്തിൽ നിന്നും ദാരിദ്ര്യ ത്തിൽ നിന്നും ഖബറിലെ ശിക്ഷയിൽ നിന്നും നിന്നിൽ ഞാൻ അഭയം തേടുന്നു. നീയല്ലാതെ ഒരു ഇലാഹുമില്ല).

( اللَّهُمَّ أَنْتَ رَبِّي لَا إِلَهَ إِلَّا أَنْتَ خَلَقْتَنِي وَأَنَا عَبْدُكَ وَأَنَا عَلَى عَهْدِكَ وَوَعْدِكَ مَا اسْتَطَعْتُ أَعُوذُ بِكَ مِنْ شَرِّ مَا صَنَعْتُ أَبُوءُ لَكَ بِنِعْمَتِكَ عَلَيَّ وَأَبُوءُ لَكَ بِذَنْبِي فَاغْفِرْ لِي فَإِنَّهُ لَا يَغْفِرُ الذُّنُوبَ إِلَّا أَنْتَ )

(അല്ലാഹുവേ, നീയാണ് എന്റെ നാഥൻ, നീയല്ലാ തെ ഒരു ഇലാഹുമില്ല. നീയാണ് എന്നെ സൃഷ്ടിച്ചത്. ഞാൻ നിന്റെ അടിമയാണ്. ഞാൻ നിന്നോട് ചെയ്ത കരാറും വാഗ്ദാനവും എനിക്ക്

സാധിക്കുംവിധം ഞാൻ നിറവേററുന്നവനാണ്. ഞാൻ ചെയ്തുപോയ തിന്മയിൽ നിന്ന് നിന്നിൽ അഭയം തേടുന്നു. നീ എനിക്ക് ചെയ്ത അനുഗ്രഹം ഞാൻ ഏററു പറയുന്നു. ഞാൻ എന്റെ പാപങ്ങളിൽ പശ്ചാതപിച്ചു മടങ്ങുന്നു. അതിനാൽ നീ എനിക്ക് പൊറുത്തുതരേണമേ! പാപം പൊറുക്കാൻ നീ യല്ലാതെ ആരുമില്ല.

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنَ الْهَمِّ وَالْحَزَنِ ، وَالْعَجْزِ وَالْكَسَلِ ، وَالْجُبْنِ وَالْبُخْلِ ، وَضَلَعِ الدَّيْنِ وَقَهْرِ الرِّجَالِ )

(മനസ്താപത്തിൽ നിന്നും ദുഖത്തിൽ നിന്നും അല്ലാഹുവേ, ഞാൻ നിന്നിൽ അഭയം തേടുന്നു. ദൗർബല്യത്തിൽ നിന്നും ആലസ്യത്തിൽ നിന്നും ലുബ്ധിൽ നിന്നും ഭീരുത്വത്തിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു. കടം കൊണ്ട് വലയുന്നതിൽ നിന്നും ആളുകൾ കീഴ് പ്പെടുത്തുന്നതിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു.

اللَّهُمَّ اجْعَلْ أَوَّلَ هَذَا الْيَوْمِ صَلاَحاً ، وَأَوْسَطَهُ فَلاَحاً وَآخِرَهُ نَجَاحاً ، وَأَسْأَلُكَ خَيْرَيِ الدُّنْيَا وَالْآخِرَةِ يَا أَرْحَمَ الرَّاحِمِينَ

(അല്ലാഹുവേ, ഈ ദിവസത്തിന്റെ ആദ്യത്തെ നന്മയും, മധ്യത്തെ വിജയവും അവസാനത്തെ മോക്ഷവുമാക്കേണമേ! കാരുണ്യവാന്മാരിൽ പരമകാരുണികനേ, ഐഹികവും പാരത്രികവുമായ നന്മകൾ ഞാൻ നിന്നോട് തേടുന്നു.)

( أَسْأَلُكَ اللَّهُمَّ الرِّضَا بَعْدَ الْقَضَاءِ ، وَبَرْدَ الْعَيْشِ بَعْدَ الْمَمَاتِ ، وَلَذَّةَ النَّظَرِ إِلَى وَجْهِكَ ، وَالشَّوْقَ إِلَى لِقَائِكَ ، مِنْ غَيْرِ ضَرَّاءَ مُضِرَّةٍ وَلَا فِتْنَةٍ مُضِلَّةٍ ، أَعُوذُ بِكَ اللَّهُمَّ أَنْ أَظْلِمَ أَوْ أُظْلَمَ ، أَوْ أَعْتَدِيَ أَوْ يُعْتَدَى عَلَيَّ ، أَوْ أَكْتَسِبَ خَطِيئَةً مُحْبِطَةً ، أَوْ ذَنْبًا لَا يُغْفَرُ )

(അല്ലാഹുവേ, നിന്റെ വിധിക്കുശേഷം ആത്മ സം തൃപ്തിയും, മരണശേഷം സുഖജീവിതവും, നിന്റെ മഹ ത്വമാർന്ന മുഖം ദർശിക്കുന്നതിലുള്ള ആസ്വാദനവും, ഉപദ്രവകരമായ വിഷമമോ മാർഗ്ഗഭ്രംശം സംഭവിക്കുന്ന നാശമോ കൂടാതെ നീയുമായുള്ള കൂടിക്കാഴ്ചയും ഞാൻ നിന്നോട് തേടുന്നു. ഞാൻ അക്രമിക്കുന്നതിൽ നിന്നും അക്ര മിക്കപ്പെടുന്നതിൽ നിന്നും, അതിക്രമം പ്രവർത്തി ക്കുന്നതിൽ നിന്നും അതിക്രമം പ്രവർത്തിക്കപ്പെടു ന്നതിൽ നിന്നും, നീ പൊറുക്കാത്ത അബദ്ധമോ

കുററമോ ചെയ്യുന്നതിൽ നിന്നും നിന്നോട് അഭയം തേടുന്നു).

( اللّهُمَّ إِنِّي أَعُوذُ بِكَ مِنْ أَنْ أُرَدَّ إِلَى أَرْذَلِ الْعُمُرِ )

(അല്ലാഹുവേ, ഏററവും മോശമായ വാർധക്യാവ സ്ഥയിലേക്ക് മടക്കപ്പെടുന്നതിൽ നിന്ന് ഞാൻ നിന്നിൽ അഭയം തേടുന്നു.)

( اللّهُمَّ وَاهْدِنِي لِأَحْسَنِ الْأَخْلَاقِ لَا يَهْدِي لِأَحْسَنِهَا إِلَّا أَنْتَ ،

وَاصْرِفْ عَنِّي سَيِّئَهَا لَا يَصْرِفُ عَنِّي سَيِّئَهَا إِلَّا أَنْتَ )

(അല്ലാഹുവേ, ഏററവും ഉൽകൃഷ്ടമായ കർമ സ്വഭാ വങ്ങൾക്ക് നീ എനിക്ക് മാർഗദർശനം ചെയ്യേണമേ! ഏററവും ഉത്തമമായ കർമസ്വഭാവങ്ങളിലേക്ക് മാർഗദർശ നം ചെയ്യുവാൻ നീയല്ലാതെ ആരുമില്ല. മോശമായ കർമ സ്വഭാവങ്ങളെ നീ എന്നിൽ നിന്ന് തിരിച്ചു കളയേണമേ! അത്തരം കർമസ്വഭാവങ്ങളെ എന്നിൽ നിന്ന് തിരിച്ചു കളയാൻ നീയല്ലാതെ ആരുമില്ല.)

( اللَّهُمَّ أَصْلِحْ لِي دِينِي ، وَوَسِّعْ لِي فِي دَارِي، وَبَارِكْ لِي فِي رِزْقِي)

(അല്ലാഹുവേ, നീ എനിക്ക് എന്റെ ദീൻ നന്നാക്കി തരേണമേ! എന്റെ വീടിന് വിശാലത

നൽകേണമേ! എന്റെ ആഹാരത്തിൽ അനുഗ്രഹം പ്രദാനം ചെയ്യേണമേ!.)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنَ الْقَسْوَةِ وَالْغَفْلَةِ وَالذِّلَّةِ وَالْمَسْكَنَةِ ، وَأَعُوذُ بِكَ مِنَ الْكُفْرِ وَالْفُسُوقِ وَالشِّقَاقِ وَالسَّمْعَةِ وَالرِّيَاءِ )

(അല്ലാഹുവേ, കാഠിന്യം, അശ്രദ്ധ, നിന്ദ്യത എന്നി വയിൽ നിന്ന് ഞാൻ നിന്നിൽ അഭയം തേടുന്നു. സത്യ നിഷേധം, അധർമം, ഭിന്നിപ്പ്, ദുഷ്കീർത്തി, പ്രകടനാത്മകത എന്നിവയിൽ നിന്നും ഞാൻ നിന്നിൽ അഭയം തേ ടുന്നു).

( وَأَعُوذُ بِكَ مِنَ الصَّمَمِ وَالْبُكْمِ وَالْجُذَامِ وَسَيِّءِ الْأَسْقَامِ )

(ബധിരത, മൂകത, കുഷ്ഠം, മന്ദു ദുഷിച്ച രോഗ ങ്ങൾ എന്നിവയിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു)

( اللَّهُمَّ آتِ نَفْسِي تَقْوَاهَا ، وَزَكِّهَا أَنْتَ خَيْرُ مَنْ زَكَّاهَا ، أَنْتَ وَلِيُّهَا وَمَوْلَاهَا )

(അല്ലാഹുവവേ, എന്റെ മനസ്സിന് നീ ഭയഭക്തി പ്രദാനം ചെയ്യേണമേ! അതിനെ സംസ്കരിക്കേണമേ! അതിനെ

സംസ്കരിക്കുന്നവരിൽ ഉത്തമനത്രെ നീ. അതിന്റെ രക്ഷാധികാരിയും യജമാനനും നീ തന്നെ)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ عِلْمٍ لَا يَنْفَعُ ، وَمِنْ قَلْبٍ لَا يَخْشَعُ ، وَمِنْ نَفْسٍ لَا تَشْبَعُ ، وَمِنْ دَعْوَةٍ لَا يُسْتَجَابُ لَهَا )

(അല്ലാഹുവേ, പ്രയോജനരഹിതമായ അറിവിൽ നിന്നും ഭയഭക്തിയില്ലാത്ത ഹൃദയത്തിൽ നിന്നും സംതൃപ്തിവരാത്ത മനസ്സിൽ നിന്നും ഉത്തരം ലഭിക്കാത്ത പ്രാർത്ഥനയിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ شَرِّ مَا عَمِلْتُ وَشَرِّ مَا لَمْ أَعْمَلْ )

(അല്ലാഹുവേ, ഞാൻ പ്രവർത്തിച്ചതിന്റെ തിന്മയിൽ നിന്നും പ്രവർത്തിക്കാത്തതിന്റെ തിന്മയിൽ നിന്നും നിന്നിൽ അഭയം തേടുന്നു. ഞാൻ മനസ്സിലാക്കിയ തിന്മയിൽ നിന്നും മനസ്സിലാക്കാത്തതിന്റെ തിന്മയിൽ നിന്നും നിന്നോട് അഭയം തേടുന്നു)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ زَوَالِ نِعْمَتِكَ ، وَتَحَوُّلِ عَافِيَتِكَ ، وَفُجَاءَةِ نِقْمَتِكَ وَجَمِيعِ سَخَطِكَ )

(അല്ലാഹുവേ, നിന്റെ അനുഗ്രഹം നീങ്ങിപ്പോകു ന്നതിൽ നിന്നും നീ നൽകിയ സൗഖ്യം മാറിപ്പോകുന്ന തിൽ നിന്നും നിന്റെ ശിക്ഷ പെട്ടെന്ന് വരുന്നതിൽ നി ന്നും നിന്റെ എല്ലാ വിധ കോപത്തിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ الْهَدْمِ وَالتَّرَدِّي وَالْغَرَقِ وَالْحَرِيقِ وَالْهَرَمِ )

(അല്ലാഹുവേ, വീട് തകർന്നു വീണും ഉയർച്ചയിൽ നിന്ന് വീണും വെള്ളത്തിൽ മൂങ്ങിയും തീ പൊള്ളലേന്നും മരിക്കുന്നതിൽ നിന്നും വാർധക്യത്തിന്റെ നിസ്സഹായതയിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു)

( وَأَعُوذُ بِكَ أَنْ يَتَخَبَّطَنِي الشَّيْطَانُ عِنْدَ الْمَوْتِ ، وَأَنْ أُقْتَلَ فِي سَبِيلِكَ مُدْبِرًا وَأَنْ أَمُوتَ لَدِيغًا ، وَأَعُوذُ بِكَ مِنْ طَمْعٍ يَهْدِي إِلَى طَبْعٍ )

(മരണവേളയിൽ പിശാച് എന്നെ വഴിപിഴപ്പിക്കുന്നതിൽ നിന്ന് ഞാൻ നിന്നിൽ അഭയം തേടുന്നു. വിഷബാധയേന്ന് മരിക്കുന്നതിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു. പ്രകൃതിയായി ത്തീർന്നേക്കാവുന്ന അത്യാഗ്രഹത്തിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ مُنْكَرَاتِ الْأَخْلاَقِ وَالْأَعْمَالِ والْأَهْوَاءِ وَالْأَدْوَاءِ

(അല്ലാഹുവേ, മോശമായ സ്വഭാവങ്ങളിൽ നിന്നും കർമങ്ങളിൽ നിന്നും ഇച്ഛകളിൽ നിന്നും രോഗങ്ങളിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു)

( وَأَعُوذُ بِكَ مِنْ غَلَبَةِ الدَّيْنِ ، وَقَهْرِ الرِّجَالِ ، وَشَمَاتَةِ الْأَعْدَاءِ )

(കടത്തിന്റെ ആധിപത്യത്തിൽ നിന്നും ശത്രുവിന്റെ അടക്കിവാഴ്ചയിൽ നിന്നും ശത്രുക്കൾ എന്റെ കാര്യ ത്തിൽ സന്തോഷിക്കുന്നതിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു)

( رَبِّ تَقَبَّلْ تَوْبَتِي ، وَاغْسِلْ حَوْبَتِي ، وَأَجِبْ دَعْوَتِي ، وَثَبِّتْ حُجَّتِي ، وَاهْدِ قَلْبِي ، وَسَدِّدْ لِسَانِي ، وَاسْلُلْ سَخِيمَةَ صَدْرِي )

(നാഥാ! നീ എന്റെ പശ്ചാതപം സ്വീകരിക്കേണമേ! എന്റെ പാപം കഴുകിക്കളയേണമേ! എന്റെ പ്രാർത്ഥനക്ക് ഉത്തരം ചെയ്യേണമേ! എന്റെ ന്യായത്തിന് സ്ഥിരത നൽകേണമേ! എന്റെ ഹൃദയത്തിന് മാർഗദർശനം ചെയ്യേണമേ! എന്റെ

നാവിനെ ശരിപ്പെടുത്തേണമേ! എന്റെ ഹൃദയ ത്തിലെ വിദ്വേഷം നീക്കിക്കളയേണമേ!)

( اللَّهُمَّ أَصْلِحْ لِي دِينِي الَّذِي هُوَ عِصْمَةُ أَمْـرِي ، وَأَصْـلِحْ لِي دُنْيَـايَ الَّتِي فِيهَا مَعَاشِي ، وَأَصْلِحْ لِي آخِرَتِي الَّتِي فِيهَا مَعَادِي ، وَاجْعَلْ الْحَيَاةَ زِيَادَةً لِي فِي كُلِّ خَيْرٍ ، وَاجْعَلْ الْمَوْتَ رَاحَةً لِي مِنْ كُلِّ شَرٍّ )

(അല്ലാഹുവേ, എന്റെ രക്ഷാകവചമായ ദീനിനെ നീ നന്നാക്കിത്തരേണമേ! എന്റെ ഉപജീവനം നിലക്കൊ ള്ളുന്ന ദുനിയാവും നീ എനിക്ക് നന്നാക്കിത്തരേണമേ! എന്റെ മടക്ക സ്ഥാനം നിലക്കൊള്ളുന്ന ആഖിറതും നീ എനിക്ക് നന്നാക്കിത്തരേണമേ! ജീവിതത്തെ എനിക്ക് ഗുണസമ്പൂർണമാക്കിത്തരേണമേ! മരണത്തെ എനിക്ക് എല്ലാ തിന്മകളിൽ നിന്നുമുള്ള ആശ്വാസവും ആക്കി ത്തരേണമേ)

( رَبِّ أَعِنِّي وَلَا تُعِنْ عَلَيَّ وَانْصُرْنِي وَلَا تَنْصُرْ عَلَيَّ وَاهْدِنِي وَيَسِّرْ الْهُدَى لِي

(എന്റെ നാഥാ! നീ എന്നെ സഹായിക്കേണമേ! എനിക്കെതിരിൽ സഹായിക്കരുതേ! നീ എനിക്ക് വിജയം നൽകേണമേ! നീ എനിക്കെതിരിൽ വിജയം

നൽകരുതേ! നീ എനിക്ക് മാർഗദർശനം ചെയ്യേണ മേ! സന്മാർഗം എനിക്ക് എളുപ്പമാക്കിത്തരേണമേ!)

( رَبِّ اجْعَلْنِي لَكَ شَكَّارًا لَكَ ذَكَّارًا لَكَ مِطْوَاعًا لَكَ مُخْبِتًا إِلَيْكَ أَوَّاهًا مُنِيبًا )

(അല്ലാഹുവേ, നീ എന്നെ നിന്നെ കൂടുതൽ സ്മരിക്കുന്നവനും നിന്നോട് നന്ദി കാണിക്കുന്നവനും നിന്നെ അനുസരിക്കുന്നവനും നിന്നോട് വിനയം കാണിക്കുന്നവനും ആർദ്രതയുള്ളവനും പശ്ചാത പിച്ചുമടങ്ങുന്നവനു മാക്കേണമേ!)

( اللَّهُمَّ إِنِّي أَسْأَلُكَ الثَّبَاتَ فِي الْأَمْرِ وَالْعَزِيمَةَ عَلَى الرُّشْدِ )

(അല്ലാഹുവേ, കാര്യത്തിന്റെ സ്ഥിരതയും സന്മാർഗത്തിൽ നിശ്ചയദാർഢ്യവും ഞാൻ നിന്നോട് ചോദിക്കുന്നു).

( وَأَسْأَلُكَ شُكْرَ نِعْمَتِكَ ، وَأَسْأَلُكَ حُسْنَ عِبَادَتِكَ ، وَأَسْأَلُكَ قَلْبًا سَلِيمًا وَأَسْأَلُكَ لِسَانًا صَادِقًا )

(നിന്റെ അനുഗ്രഹത്തിന് നന്ദി കാണിക്കാനും നല്ല നിലയിൽ നിനക്ക് ഇബാദത് ചെയ്യുവാനും നീ എന്നെ അനുഗ്രഹിക്കേണമേ! സുരക്ഷിതമായ

ഹൃദയവും സത്യസന്ധമായ നാവും ഞാൻ നിന്നോട് ചോദിക്കുന്നു)

( وَأَسْأَلُكَ مِنْ خَيْرِ مَا تَعْلَمُ ، وَأَعُوذُ بِكَ مِنْ شَرِّ مَا تَعْلَمُ ، وَأَسْتَغْفِرُكَ لِمَا تَعْلَمُ ، إِنَّكَ أَنْتَ عَلَّامُ الْغُيُوبِ )

(നീ അറിയുന്നതിൽ ഏററവും ഉത്തമമായത് ഞാൻ നിന്നോട് ചോദിക്കുന്നു. നിനക്കറിയാവുന്ന തിന്മയിൽ നിന്ന് ഞാൻ നിന്നിൽ അഭയം തേടുന്നു. നിനക്കറിയാ വുന്നതിൽ നിന്ന് ഞാൻ നിന്നോട് പാമുക്തി തേടുന്നു. എല്ലാ അദൃശ്യങ്ങളും അറിയുന്നവനാണല്ലോ നീ)

( اللَّهُمَّ أَلْهِمْنِي رُشْدِي ، وَقِنِي شَرَّ نَفْسِي )

(അല്ലാഹുവേ, നീ എനിക്ക് സന്മാർഗം തോന്നിപ്പിച്ചു തരേണമേ! എന്റെ മനസ്സിന്റെ തിന്മയിൽ നിന്ന് എനിക്ക് രക്ഷനൽകുകയും ചെയ്യേണമേ)

( اللَّهُمَّ إِنِّي أَسْأَلُكَ فِعْلَ الْخَيْرَاتِ وَتَرْكَ الْمُنْكَرَاتِ وَحُبَّ الْمَسَاكِينِ ، وَأَنْ تَغْفِرَ لِي وَتَرْحَمْنِي ، وَإِذَا أَرَدْتَ بِعِبَادِكَ فِتْنَةً فَاقْبِضْنِي إِلَيْكَ غَيْرَ مَفْتُونٍ )

(അല്ലാഹുവേ, സൽകർമം പ്രവർത്തിക്കാനും തിന്മ കൾ ഉപേക്ഷിക്കുവാനും അഗതികളെ സ്നേഹിക്കുവാ നും നീ എനിക്ക് ഉദവി നൽകേണമേ! എനിക്ക് നീ പൊറുത്തുതരികയും എന്നോട് കാരുണ്യം കാണിക്കുകയും ചെയ്യണമേ! നീ നിന്റെ അടിമകളെ നാശത്തിൽ അകപ്പെടുത്താൻ ഉദ്ദേശിച്ചാൽ എന്നെ നാശത്തിൽ അകപ്പെടുത്താതെ നിന്നിലേക്ക് മരിപ്പിക്കേണമേ!)

اللَّهُمَّ إِنِّي أَسْأَلُكَ حُبَّكَ وَحُبَّ مَنْ يُحِبُّكَ وَحُبَّ كُلِّ عَمَلٍ يُقَرِّبُنِي إِلَى حُبِّكَ

(അല്ലാഹുവേ, നിന്നെ സ്നേഹിക്കുവാനും നിന്നെ സ്നേഹിക്കുന്നവരെ സ്നേഹിക്കുവാനും നിന്റെ സ്നേഹത്തിലേക്ക് എന്നെ അടുപ്പിക്കുന്ന എല്ലാ കർമ്മങ്ങളേയും സ്നേഹിക്കുവാനും എന്നെ അനുഗ്രഹിക്കേണമേ!)

( اللَّهُمَّ إِنِّي أَسْأَلُكَ خَيْرَ الْمَسْأَلَةِ ، وَخَيْرَ النَّجَاحِ ، وَخَيْرَ الثَّوَابِ )

(അല്ലാഹുവേ, ഞാൻ നിന്നോട് നല്ല ചോദ്യവും നല്ല പ്രാർത്ഥനയും, നല്ല വിജയവും നല്ല പ്രതിഫലവും തേടുന്നു)

وَثَبِّتْنِي وَثَقِّلْ مَوَازِينِي ، وَحَقِّقْ إِيمَانِي ، وَارْفَعْ دَرَجَتِي ، وَتَقَبَّلْ صَلاَتِي وَعِبَادَاتِي ، وَاغْفِرْ خَطِيئَاتِي ، وَأَسْأَلُكَ الدَّرَجَاتِ الْعُلَى مِنَ الْجَنَّةِ )

(എന്നെ ഉറപ്പിച്ചുനിർത്തേണമേ! എന്റെ തുലാസ് ഭാരമുള്ളതാക്കേണമേ! എന്റെ വിശ്വാസം സാക്ഷാൽക്കരിച്ചു തരേണമേ! എന്റെ പദവികൾ ഉയർത്തേണമേ! എന്റെ നമസ്കാരവും മററു ഇബാദത്തുകളും സ്വീകരിക്കേണമേ! എന്റെ പാപങ്ങൾ പൊറുത്തുതരേണമേ! ഞാൻ നിന്നോട് സ്വർഗത്തിലെ ഉന്നത പദവികൾ തേടുന്നു)

( اللَّهُمَّ إِنِّي أَسْأَلُكَ فَوَاتِحَ الْخَيْرِ وَخَوَاتِمَهُ وَجَوَامِعَهُ ، وَأَوَّلَهُ وَآخِرَهُ ، وَظَاهِرَهُ وَبَاطِنَهُ ، وَالدَّرَجَاتِ الْعُلَى مِنَ الْجَنَّةِ )

(അല്ലാഹുവേ, ഞാൻ നിന്നോട് നന്മയുടെ ആരംഭവും പര്യവസാനവും ചോദിക്കുന്നു. സമഗ്രമായ നന്മയും അതിന്റെ ആദ്യവും അന്ത്യവും ബാഹ്യവും ആന്തരികവും സ്വർഗത്തിലെ ഉന്നതമായ പദവികളും ചോദിക്കുന്നു)

( اللَّهُمَّ إِنِّي أَسْأَلُكَ أَنْ تَرْفَعَ ذِكْرِي ، وَتَضَعَ وِزْرِي ، وَتَطْهَرَ قَلْبِي ، وَتُحْصِنَ فَرْجِي ، وَتَغْفِرَ لِي ذَنْبِي )

(അല്ലാഹുവേ, എന്റെ കീർത്തി ഉയർത്താനും എ ന്റെ പാപം ഇറക്കിവെക്കാനും എന്റെ ഹൃദയത്തെ ശുദ്ധീകരിക്കാനും എന്റെ ഗുഹ്യസ്ഥാനത്തിന് സുരക്ഷ നൽകുവാനും എന്റെ പാപം പൊറുത്തു തരാനും നിന്നോട് അപേക്ഷിക്കുന്നു)

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ جَهْدِ الْبَلَاءِ ، وَدَرَكِ الشَّقَاءِ ، وَسُوءِ الْقَضَاءِ وَشَمَاتَةِ الْأَعْدَاءِ )

(അല്ലാഹുവേ, കഠിനമായ പരീക്ഷണങ്ങളിൽ നിന്നും ദൗർഭാഗ്യബാധയിൽ നിന്നും വിധിയുടെ ദുര്യോഗത്തിൽ നിന്നും ശത്രുക്കൾ എന്റെ ദുരിതം മൂലം സന്തുഷ്ടരാകുന്നതിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു.)

( اللَّهُمَّ إِنِّي أَسْأَلُكَ أَنْ تُبَارِكَ فِي سَمْعِي ، وَفِي بَصَرِي ، وَفِي خَلْقِي ، وَفِي خُلُقِي ، وَفِي أَهْلِي ، وَفِي مَحْيَايَ ، وَفِي عَمَلِي ، وَتَقَبَّلْ حَسَنَاتِي ، وَأَسْأَلُكَ الدَّرَجَاتِ الْعُلَى مِنَ الْجَنَّةِ )

(അല്ലാഹുവേ, നീ എന്റെ കേൾവിയിലും കാഴ്ചയിലും ആത്മാവിലും ശരീരത്തിലും സ്വഭാവത്തിലും കുടുംബത്തിലും ജീവിതത്തിലും

കർമത്തിലും അനുഗ്രഹം ചൊരിയേണമേ! സ്വർഗത്തിലെ ഉന്നത പദവികൾ നിന്നോട് ഞാൻ ചോദിക്കുന്നു)

( يَا مُقَلِّبَ الْقُلُوبِ ثَبِّتْ قَلْبِي عَلَى دِينِكَ ، اللَّهُمَّ مُصَرِّفَ الْقُلُوبِ صَرِّفْ قُلُوبَنَا عَلَى طَاعَتِكَ )

(ഹൃദയങ്ങളെ മറിച്ചു കളയുന്നവനായ അല്ലാഹു വേ, നീ എന്റെ ഹൃദയത്തെ നിന്റെ ദീനിൽ ഉറപ്പിച്ചു നിർത്തേണമേ! ഹൃദയങ്ങളെ തിരിച്ചുകളയുന്ന അല്ലാഹുവേ, ഞങ്ങളുടെ ഹൃദയങ്ങളെ നിന്റെ അനുസരണത്തിലേക്ക് തിരിക്കേണമേ! )

( اللَّهُمَّ إِنِّي أَسْأَلُكَ الصِّحَّةَ وَالْعِفَّةَ، وَحُسْنَ الْخُلُقِ وَالرِّضَاءَ بِالْقَدْرِ )

(അല്ലാഹുവേ, ഞാൻ നിന്നോട് ആരോഗ്യവും ആത്മവിശുദ്ധിയും സൽസ്വഭാവവും വിധിയിൽ സം തൃപ്തിയും തേടുന്നു).

( اللَّهُمَّ زِدْنَا وَلَا تَنْقُصْنَا ، وَأَكْرِمْنَا وَلَا تُهِنَّا ، وَأَعْطِنَا وَلَا تَحْرِمْنَا ، وَآثِرْنَا وَلَا تُؤْثِرْ عَلَيْنَا )

(അല്ലാഹുവേ, നീ ഞങ്ങൾക്ക് വർദ്ധിപ്പിച്ച് തരേ ണമേ! നീ ഞങ്ങൾക്ക് ചുരുക്കിക്കളയരുതേ! നീ ഞങ്ങ ൾക്ക് ആദരവ് നൽകേണമേ! ഞങ്ങളെ നീ

നിന്ദിക്കരുതേ! നീ ഞങ്ങൾക്ക് നൽകേണമേ! ഞങ്ങൾക്ക് നൽകാതിരി ക്കരുതേ! നീ ഞങ്ങൾക്ക് മുൻഗണന നൽകേണമേ! ഞങ്ങൾക്കെതിരിൽ മുൻഗണന നൽകരുതേ! )

( اللَّهُمَّ أَحْسِنْ عَاقِبَتَنَا فِي الْأُمُورِ كُلِّهَا ، وَأَجِرْنَا مِنْ خِزْيِ الدُّنْيَا وَعَذَابِ الْآخِرَةِ )

(അല്ലാഹുവേ, എല്ലാ കാര്യങ്ങളിലും ഞങ്ങളുടെ അന്ത്യഫലം നന്നാക്കേണമേ! ഐഹിക ലോകത്തിലെ നിന്ദ്യതയിൽ നിന്നും പാരത്രിക ലോകത്തിലെ ശിക്ഷയിൽ നിന്നും നീ ഞങ്ങളെ രക്ഷിക്കേണമേ!)

( اللَّهُمَّ اقْسِمْ لَنَا مِنْ خَشْيَتِكَ مَا يَحُولُ بَيْنَنَا وَبَيْنَ مَعَاصِيكَ ، وَمِنْ طَاعَتِكَ مَا تُبَلِّغُنَا بِهِ جَنَّتَكَ ، وَمِنْ الْيَقِينِ مَا تُهَوِّنُ بِهِ عَلَيْنَا مُصِيبَاتِ الدُّنْيَا ، وَمَتِّعْنَا بِأَسْمَاعِنَا وَأَبْصَارِنَا وَقُوَّتِنَا مَا أَحْيَيْتَنَا ، وَاجْعَلْهُ الْوَارِثَ مِنَّا ، وَاجْعَلْ ثَأْرَنَا عَلَى مَنْ ظَلَمَنَا ، وَانْصُرْنَا عَلَى مَنْ عَادَانَا ، وَلَا تَجْعَلْ مُصِيبَتَنَا فِي دِينِنَا ، وَلَا تَجْعَلْ الدُّنْيَا أَكْبَرَ هَمِّنَا وَلَا مَبْلَغَ عِلْمِنَا ، وَلَا تُسَلِّطْ عَلَيْنَا مَنْ لَا يَرْحَمُنَا )

(അല്ലാഹുവേ, ഞങ്ങൾക്കും നിന്നെ ധിക്കരിക്കുന്നതിനുമിടയിൽ മറയിടുന്ന വിധമുള്ള ഭയഭക്തി നൽകിയും, ഞങ്ങളെ സ്വർഗത്തിലെത്തിക്കും വിധം നിന്നോട് കീഴ്‌വണക്കമുള്ളവരാക്കിയും, ഐഹിക ജീവിതത്തിലെ പരീക്ഷണങ്ങൾ നിസ്സാരമാക്കുന്ന ദൃഢവിശ്വാസം പ്രദാനം ചെയ്തും ഞങ്ങളെ കടാക്ഷിക്കേണേ. അല്ലാഹുവേ ഞങ്ങളെ നീ ജീവിപ്പിക്കുന്ന കാലമത്രയും ഞങ്ങളുടെ കേൾവിയും കാഴ്ചയും ആരോഗ്യവുമെല്ലാം പ്രയോജന പ്രദമാക്കുകയും അവയെ ഞങ്ങളുടെ അനന്തരമാക്കു കയും ചെയ്യേണമേ. ഞങ്ങളെ അക്രമിച്ചവരോട് ഞങ്ങളുടെ പ്രതികാരമെടുക്കണേ. ഞങ്ങളെ ദ്രോഹിച്ചവർക്കെതിരെ ഞങ്ങളെ നീ സഹായിക്കേണേ. ഞങ്ങളുടെ മതകാര്യത്തിൽ ഞങ്ങൾക്ക് ഒരു പരീക്ഷണവും നൽകരുതേ. ഐഹികജീവിതത്തെ ഞങ്ങളുടെ മുഖ്യചിന്തയോ അറിവിന്റെ ലക്ഷ്യമോ ആക്കരുതേ. നിന്നെ ഭയപ്പെടാത്തവർക്കും ഞങ്ങളോട് കനിവ് കാണിക്കാത്തവർക്കും ഞങ്ങളുടെ മേൽ ആധിപത്യം നൽകരുതേ)

( اللَّهُمَّ إِنِّي أَسْأَلُكَ مُوجِبَاتِ رَحْمَتِكَ، وَعَزَائِمَ مَغْفِرَتِكَ، وَالْغَنِيمَةَ مِنْ كُلِّ بِرٍّ، وَالسَّلَامَةَ مِنْ كُلِّ إِثْمٍ، وَالْفَوْزَ بِالْجَنَّةِ وَالنَّجَاةَ مِنَ النَّارِ )

(അല്ലാഹുവേ, നിന്റെ കാരുണ്യം അനിവാര്യമാക്കുന്ന കാര്യങ്ങളും നിന്റെ പാപമുക്തി നിർബന്ധമാക്കുന്ന കാര്യങ്ങളും എല്ലാ നന്മയുടെ ലബ്ധിയും എല്ലാ തിന്മകളിൽ നിന്നുമുള്ള രക്ഷയും സ്വർഗപ്രാപ്തിയും നരകവിമുക്തിയും ഞാൻ നിന്നോട് തേടുന്നു).

( اللَّهُمَّ لَا تَدَعْ لَنَا ذَنْباً إِلَّا غَفَرْتَهُ ، وَلَا عَيْباً إِلَّا سَتَرْتَهُ ، وَلَا هَمّاً إِلَّا فَرَّجْتَهُ ، وَلَا دَيْناً إِلَّا قَضَيْتَهُ ، وَلَا حَاجَةً مِنْ حَوَائِجِ الدُّنْيَا وَالْآخِرَةِ هِيَ لَكَ رِضاً وَلَنَا فِيهَا صَلَاحٌ إِلَّا قَضَيْتَهَا يَا أَرْحَمَ الرَّاحِمِينَ )

(അല്ലാഹുവേ, ഞങ്ങളുടെ ഒരു പാപത്തെയും നീ പൊറുക്കാതെ വിടരുതേ! ഒരു മനോദുഖ:ത്തെയും നീ നീക്കാതിരിക്കരുതേ! ഒരു കടവും നീ വീട്ടാതിരിക്കരുതേ! നിനക്ക് ഇഷ്ടകരവും ഞങ്ങൾക്ക് പ്രയോജനകരവുമായ, ഐഹികവും പാരത്രികവുമായ ആവശ്യങ്ങളിൽ ഒരാവശ്യവും കാരുണ്യവാന്മാരിൽ പരമകാരുണികനേ നീ നിവൃത്തിച്ചു തരാതിരിക്കരുതേ!

( اللَّهُمَّ إِنِّي أَسْأَلُكَ رَحْمَةً مِنْ عِنْدِكَ تَهْدِي بِهَا قَلْبِي ، وَتَجْمَعُ بِهَا أَمْرِي ، وَتَلُمُّ بِهَا شَعَثِي ، وَتُصْلِحُ بِهَا غَائِبِي ، وَتَرْفَعُ بِهَا شَاهِدِي ، وَتُزَكِّي بِهَا عَمَلِي ، وَتُلْهِمُنِي بِهَا رُشْدِي ، وَتَرُدُّ بِهَا أُلْفَتِي ، وَتَعْصِمُنِي بِهَا مِنْ كُلِّ سُوءٍ )

(അല്ലാഹുവേ, നിന്റെ കാരുണ്യം ഞാൻ തേടുന്നു. അതുവഴി നീ എന്റെ ഹൃദയത്തെ മാർഗദർശനം ചെയ്യു കയും, എന്റെ കാര്യത്തെ ഒരുമിച്ചുകൂട്ടുകയും, വിട്ടുപോയതിനെ ചേർക്കു കയും, എന്നിൽ നിന്ന് മറഞ്ഞു പോയതിനെ സൂക്ഷിക്കുകയും എന്റെ കൺമുമ്പിലുള്ളതിനെ ഉയർത്തുകയും എന്റെ മുഖത്തെ പ്രസന്നമാക്കു കയും എന്റെ കർമത്തെ സംസ്കരിക്കുകയും, എനിക്ക് നേർവഴി തോന്നിച്ചുതരികയും, എന്നിൽ നിന്ന് വിപത്തുകളെ തടുക്കുകയും എല്ലാ തിന്മകളിൽ നിന്നും നീ എനി ക്ക് പരിരക്ഷ നൽകുകയും ചെയ്യേണമേ!)

( اللَّهُمَّ إِنِّي أَسْأَلُكَ الْفَوْزَ يَوْمَ الْقَضَاءِ ، وَعَيْشَ السُّعَدَاءِ وَمَنْزِلَ الشُّهَدَاءِ، وَمُرَافَقَةَ الْأَنْبِيَاءِ وَالنَّصْرَ عَلَى الْأَعْدَاءِ )

(അല്ലാഹുവേ, വിധിദിനത്തിൽ വിജയവും സൗഭാഗ്യവാന്മാരുടെ ജീവിതവും രക്തസാക്ഷികളുടെ സ്ഥാനവും പ്രവാചകന്മാരോടൊപ്പമുള്ള സഹവാസവും ശത്രുക്കൾക്കെതിരിൽ സഹായവും ഞാൻ നിന്നോട് തേടുന്നു).

( اللَّهُمَّ إِنِّي أَسْأَلُكَ صِحَّةَ إِيمَانٍ ، وَإِيمَانًا فِي خُلُقٍ حَسَنٍ ، وَنَجَاحًا يَتْبَعُهُ فَلَاحٌ ، وَرَحْمَةً مِنْكَ ، وَعَافِيَةً وَمَغْفِرَةً مِنْكَ وَرِضْوَانًا )

(അല്ലാഹുവേ, ഞാൻ നിന്നോട് വിശ്വാസത്തിലെ സുബദ്ധതയും സൽസ്വഭാവ നിർഭരമായ വിശ്വാസവും നിരന്തരമായ വിജയവും നിന്റെ കാരുണ്യവും സൗഖ്യവും പാപമുക്തിയും സംപ്രീതിയും തേടുന്നു).

( اللَّهُمَّ إِنِّي أَعُوذُ بِكَ مِنْ شَرِّ نَفْسِي ، وَمِنْ شَرِّ كُلِّ دَابَّةٍ أَنْتَ آخِذٌ بِنَاصِيَتِهَا ، إِنَّ رَبِّي عَلَى صِرَاطٍ مُسْتَقِيمٍ )

(അല്ലാഹുവേ, ഞാൻ എന്റെ മനസ്സിന്റെ തിന്മയിൽ നിന്നും എല്ലാ ജീവികളുടെ തിന്മയിൽ നിന്നും നിന്നോട് അഭയം തേടുന്നു. അവയെല്ലാം നിന്റെ നിയന്ത്രണത്തിലുള്ളതാണല്ലോ നിശ്ചയം, എന്റെ നാഥൻ നേർമാർഗത്തിലാണ്).

( اللَّهُمَّ إِنَّكَ تَسْمَعُ كَلاَمِي ، وَتَرَى مَكَانِي ، وَتَعْلَمُ سِرِّي وَعَلاَنِيَتِي ، وَلاَ يَخْفَى عَلَيْكَ شَيْءٌ مِنْ أَمْـرِي ، وَأَنَـا الْبَـائِسُ الْفَقِـيرُ ، الْمُسْـتَغِيثُ الْمُسْتَجِيرُ ، الْوَجَلُ الْمُشْفِقُ ، الْمُقِرُّ الْمُعْتَرِفُ إِلَيْكَ بِذَنْبِهِ ، أَسْأَلُكَ مَسْأَلَةَ الْمِسْكِينِ ، وَأَبْتَهِلُ إِلَيْكَ إِبْتِهَالَ الْمُذْنِبِ الذَّلِيلِ ، وَأَدْعُوكَ دُعَاءَ الْخَائِفِ الضَّرِيرِ ، دُعَاءَ مَنْ خَضَعَتْ لَكَ رَقَبَتُهُ ، وَذُلَّ لَكَ جِسْمُهُ ، وَرَغِمَ لَكَ أَنْفُهُ )

(അല്ലാഹുവേ, നീ എന്റെ വാക്കുകൾ കേൾക്കുന്നു. എന്റെ സ്ഥാനം കാണുന്നു. എന്റെ രഹസ്യവും പരസ്യവും നീ അറിയുന്നു. എന്റെ കാര്യത്തിൽ ഒന്നും നിനക്ക് അവ്യക്തമല്ല. ഞാൻ പാവവും സാധുവുമാണ്. സഹായം അർഥിക്കുന്നവനും അഭയം തേടുന്നവനുമാണ്. ഭയവിഹ്വലനും എന്റെ പാപങ്ങൾ നിന്നോട് സമ്മതിച്ചു പറയുന്നവനുമാണ്. അഗതിയുടെ യാചനയാണ് ഞാൻ നിന്നോട് നടത്തുന്നത്. പാപിയും നിന്ദ്യനുമായ ആളുടെ അർഥനയാണ് ഞാൻ നിന്നോട് നടത്തുന്നത്. അന്ധ നായ ഭീതിതന്റെ വിളിയാണ് ഞാൻ നിന്നോട്

നടത്തുന്നത്. നിനക്ക് പിരടി കീഴ്പെട്ടവന്റെയും താഴ്മകാണിച്ചവന്റെയും വിനയാന്വിതന്റെയും വിളി)

وصلى الله على نبينا محمد، وعلى آله وصحبه أجمعين

*********

നമ്മുടെ നേതാവായ മുഹമ്മദി (സ)നും കുടുംബ ത്തിനും സഖാക്കൾക്കും അല്ലാഹു അനുഗ്രഹവും രക്ഷയും പ്രദാനം ചെയ്യുമാറാവട്ടെ!

*********